# ശാസ്ത്രസാഹിത്യ പരിഷത്ത്

## പുതിയ സംഘടന രൂപീകരിച്ചു

കോഴിക്കോട്, ഏപ്രിൽ 8

കേരളത്തിലെ ശാസ്ത്രസാഹിത്യകാരന്മാരുടെ ഒരു യോഗം ഇന്നു ഹോട്ടൽ ഇമ്പീരയലിൽ വെച്ച് ശ്രീ എൻ. വി. കൃഷ്ണവാര്യരുടെ അദ്ധ്യക്ഷതയിൽ കൂടി. ശാസ്ത്രസാഹിത്യകാരന്മാരെ അഭിമുഖീകരിക്കുന്ന നാനാവിധ പ്രശ്നങ്ങളെക്കുറിച്ച് ചർച്ച ചെയ്തശേഷം ഒരു ശാസ്ത്രസാഹിത്യപരിഷത് രൂപീകരിക്കുവാൻ തീരുമാനിക്കുകയും കരട്ടു ഭരണഘടനയും നിയമാവലിയും അംഗീകരിക്കുകയും ചെയ്തു. ഡോക്ടർ കെ. ഭാസ്കരൻനായർ പ്രസിഡണ്ടും ശ്രീ കോന്നിയൂർ നരേന്ദ്രനാഥ് വൈസ്പ്രസിഡണ്ടും ശ്രീ കെ. ജി. അടിയോടി കാര്യദർശിയും, ശ്രീ എൻ. വി. കൃഷ്ണവാര്യർ ഖജാൻജിയും ശ്രീ സി. പി. മേനോൻ, കെ. കെ. പി. മേനോൻ, ഡോ. എസ്. പരമേശ്വരൻ എന്നിവർ അംഗങ്ങളുമായി ഒരു ഭരണസമിതിയും രൂപീകരിച്ചു.

### പ്രധാനലക്ഷ്യം

സാധാരണക്കാരുടെയിടയിൽ ആധുനികശാസ്ത്രതത്വങ്ങളെക്കുറിച്ചും കണ്ടുപിടുത്തങ്ങളെക്കുറിച്ചും താല്പര്യവും ബോധവും വളർത്തുകയും അതിനായി ലേഖനങ്ങൾ, ലഘുലേഖകൾ, പുസ്തകങ്ങൾ, ആനുകാലിക പ്രസിദ്ധീകരണങ്ങൾ തുടങ്ങിയവ തയ്യാറാക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുക, ഇതേ ലക്ഷ്യത്തെ മുൻനിർത്തി പ്രവർത്തിക്കുന്ന മറ്റു സ്ഥാപനങ്ങൾക്കു വേണ്ട സഹായസഹകരണങ്ങൾ ചെയ്യുക, ചർച്ചകൾ, സമ്മേളനങ്ങൾ, ശാസ്ത്രീയ ചലച്ചിത്രപ്രദർശനങ്ങൾ, പ്രദർശനങ്ങൾ, ക്യാമ്പുകൾ തുടങ്ങിയവ സംഘടിപ്പിക്കുക തുടങ്ങിയവയാണ് പരിഷത്തിന്റെ പ്രധാന ലക്ഷ്യങ്ങൾ. ഇതിന്റെ താല്ക്കാലിക ഓഫീസ് ശാന്തിനികേതനം, ദേവഗിരി കോളേജ്, കോഴിക്കോട്-8, ആയിരിക്കും.

പരിഷത്തിന്റെ ഉൽഘാടനം ആഗസ്റ്റിലോ സെപ്തമ്പറിലോ കോഴിക്കോട്ടു വെച്ചു വിപുലമായ തോതിൽ നടത്തുവാനും, അതോടനുബന്ധിച്ചു ശാസ്ത്രസാഹിത്യകാരന്മാരുടെ ഒരു സെമിനാറും ശാസ്ത്രപ്രദർശനവും നടത്തുവാനും തീരുമാനിച്ചു.

# ശാസ്ത്രസാഹിത്യ പരിഷത്ത്

## ഡോ. ഭാസ്ക്കരൻനായർ പ്രസിഡണ്ട

കോഴിക്കോടു്, ഏപ്രിൽ 9—മലയാളത്തിലെ ശാസ്ത്രസാഹിത്യകാരന്മാരുടെ ഒരു യോഗം ഹോട്ടൽ ഇമ്പീരിയലിൽ ചേർന്നു് ശാസ്ത്ര സാഹിത്യപരിഷത്ത് എന്ന ഒരു സംഘടന രൂപവൽക്കരിച്ചിരിക്കുന്നു. സാധാരണക്കാരുടെ ഇടയിൽ ആധുനികശാസ്ത്രതത്വങ്ങളും കണ്ടുപിടിത്തങ്ങളും ശാസ്ത്രകാര്യബോധവും വളർത്തുന്നതിനു അതിനുവേണ്ടി ലേഖനങ്ങൾ ലഘുലേഖകൾ പുസ്തകങ്ങൾ ആനുകാലികപ്രസിദ്ധീകരണങ്ങൾ എന്നിവ തയാറാക്കി പ്രസിദ്ധപ്പെടുത്തുന്നതിനുമാണു സംഘടന ഉദ്ദേശിക്കുന്നതു്. ശാസ്ത്രസാഹിത്യം പ്രചരിപ്പിക്കുന്ന മററു സ്ഥാപനങ്ങളെ സഹായിക്കുന്നതിനു നിശ്ചയിച്ചു.

ചർച്ചകൾ സമ്മേളനങ്ങൾ, ശാസ്ത്രീയകലാചിത്രപ്രദർശനങ്ങൾ, പ്രദർശനക്യാമ്പുകൾ തുടങ്ങിയവ സംഘടിപ്പിക്കുന്നതിനും ഈ സംഘടന ശ്രമിക്കുന്നതാണു്

ശ്രീ എൻ.വി. കൃഷ്ണവാര്യർ യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു. മെ. കോന്നിയൂർ നരേന്ദ്രനാഥ് കെ. കെ. പി. മേനോൻ സി ചന്ദ്രശേഖരൻ, മൈസക്കോ, ഹരിശങ്കർ, സി പി. മേനോൻ, എം. സി നമ്പൂതിരിപ്പാടു്, കെ പി: കുഞ്ഞുമേനോൻ തുടങ്ങിയവർ ചർച്ചകളിൽ പങ്കെടുത്തു. തുടർന്നു ഡോ. കെ ഭാസ്ക്കരൻനായരെ ശാസ്ത്രസാഹിത്യപരിഷത്തിന്റെ പ്രസിഡണ്ടായും ശ്രീ കോന്നിയൂർ നരേന്ദ്രനാഥിനെ വൈസ് പ്രസിഡണ്ടായും ശ്രീ കെ.ജി. അടിയോടിയെ സെക്രട്ടറിയായും ശ്രീ എൻ വി. കൃഷ്ണവാര്യരെ ഖജാൻജിയായും തെരഞ്ഞെടുത്തു.

# SCIENCE WRITERS' FORUM

CALICUT, April 9.

At a meeting of Science writers of Kerala held to-day, it was decided to institute a Science Writers' Forum to promote the growth of Science and to popularise scientific literature in Malayalam.

Dr. Bhaskaran Nair and Messrs. Konniyur Narendranath, K. G. Adiyodi and N. V. Krishna Warier were elected President, Vice-President, Secretary and Treasurer respectively. Messrs. C. P. Menon, K. K. P. Menon and S. Parameswaran were elected committee members.

It was decided to organise a seminar of Science writers and to hold a Science exhibition in this connection at the time of inauguration of the Forum in August next. —FOC.